കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങുന്നതിനുള്ള അവകാശി മകൻ സ്റ്റീഫൻ മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മുഖേനയും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(8)

നമ്പർ എ5-40081/83. 1983 ഒക്ടോബർ 26.

നെയ്യാറ്റിൻകര താലൂക്കിൽ ചെങ്കൽ വില്ലേജിൽ ടി ദേശത്ത് വലിയവിളാകത്ത് വിള വീട്ടിൽ എസ്. ജോസഫ് നെയ്യാറ്റിൻകര ശ്രീപണ്ടാരവക സ്പെഷ്യൽ തഹശിൽദാർ ഓഫീസിൽ പ്യൂൺ ജോലിനോക്കി വരവെ മരിച്ചു പോയതിനാൽ പരേതന് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ശമ്പളകുടിശ്ശിക, പ്രോവിഡന്റ് ഫണ്ട് ഗ്രാറ്റുവിറ്റി തുടങ്ങിയ തുകകളും മറ്റാനുകൂല്യങ്ങളും വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ എം. സരോജിനി ബോധിപ്പിച്ച അപേക്ഷയിൻമേൽ ചെങ്കൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൻ 26-9-1983-ൽ മരിച്ചുപോയതായും പരേതന് നിയമാനുസൃതവകാശികളായി (1) ഭാര്യ എം. സരോജിനിയും മക്കൾ (2) ജെ. എസ്. ആൻസലം 34 വയസ്സ് (3) ജെ. എസ്. സിസ്റ്റർല 28 വയസ്സ് (4) ജെ. എസ്. വിജയ 19 വയസ്സ് എന്നിവരും മാത്രമാണുള്ളതെന്നും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലെന്നും 2 മുതൽ 4 വരെ കക്ഷികൾ ഒന്നാം കക്ഷി സരോജിനിയുടെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതന് ലഭിക്കുവാനുള്ള ടി തുകയും മറ്റാനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള അവകാശി ഭാര്യ എം. സരോജിനി മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മുഖേനയും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
നെയ്യാറ്റിൻകര. തഹശീൽദാർ.

## Trivandrum Taluk

പരസ്യം

(1)

A5-18482/83. 1983 ഒക്ടോബർ 14.

കോടതിയിൽ ജോലി നോക്കിപെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. N. പരമേശ്വരൻ പിള്ളയുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശിഖ, വാങ്ങുന്നതിനും, ടിയാൻ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപക്കു താഴെ വരുന്ന തുക തിരിച്ചുവാങ്ങുന്നതിനും, ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ചു ആലക്കോട്ടു മുറി പ്ലാവർത്തല വീട്ടിൽ ശ്രീമതി K. തങ്കമ്മ ബോധിപ്പിച്ച അപേക്ഷ പാങ്ങപ്പാറ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റു കൊണ്ടും ടിയാൻ 20-7-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | K. തങ്കമ്മ | ഭാര്യ | 72 |
| 2 | T. രാധാമണി | മകൾ | 46 |
| 3 | P. സദാശിവൻ നായർ | മകൻ | 42 |
| 4 | P. രാജശേഖരൻ നായർ | ,, | 41 |
| 5 | രാജേശ്വരി | മകൾ | 33 |
| 6 | ബേബിസരോജം | ,, | 29 |

മേൽപ്പറഞ്ഞ 1-ഉം 2-ഉം 4 മുതൽ 5 വരെയും കക്ഷികൾ 3-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം [illegible] അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-18486/83. 1983 ഒക്ടോബർ 25.

ഡി. പി. ഐ. ൽ ജോലിനോക്കി പെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. എം. വി. നാരായണൻ നമ്പൂതിരിപ്പാടിന്റെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് പൂജപ്പുര കൃഷ്ണവിലാസത്തിൽ T.C. 17/489-ൽ താമസം ശ്രീമതി K. V. സാവിത്രിദേവി ബോധിപ്പിച്ച അപേക്ഷ അമ്പലമുക്ക് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 13-3-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കെ. വി. സാവിത്രിദേവി | ഭാര്യ | 45 |
| 2 | എം. എൻ. ആര്യാദേവി | മകൾ | 24 |
| 3 | എം. എൻ. ഹരിവിഷ്ണു | മകൻ | 21 |
| 4 | എം. എൻ. വാസുദേവൻ | ,, | 17 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനം അപേക്ഷ കക്ഷിയായ കെ. വി. സാവിത്രിദേവിയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(3)

എ5-17175/83. 1983 ഒക്ടോബർ 25.

മണക്കാട് 2-ാം പുത്തൻ തെരുവിൽ T.C. 41/269-ൽ താമസിച്ചുവരവെ അന്തരിച്ചുപോയ ശ്രീ. ശങ്കറിന്റെ അനന്തരാവകാശികൾക്ക് ടിയാന്റെ പേർക്കുള്ള കുക്കിംഗ് ഗ്യാസിന്റെ രജിസ്ട്രേഷൻ മാറ്റുന്നതിനും ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയ്ക്ക് താഴെ വരുന്ന തുക വാങ്ങുന്നതിനും ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടിയിൽ ശ്രീമതി മോഹനാശങ്കർ ബോധിപ്പിച്ച അപേക്ഷ മുട്ടത്തറ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 14-9-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | |
|---|---|---|---|
| 1 | മോഹനാശങ്കർ | ഭാര്യ | 33 |
| 2 | ആനന്ദി | മകൾ | 14 |
| 3 | അനുജാശങ്കർ | ,, | 10 |
| 4 | കൃഷ്ണകുമാർ | മകൻ | 8 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ [illegible] മോഹനാശങ്കറിന്റെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം

കേരളഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(4)

എ5-18474/83. 1983 ഒക്ടോബർ 25.

ചെന്നൈ സർക്കിളിൽ തെക്കാട് പ്പൂവാർഡിൽ പബ്ലിക് ക്ലീനറായി ജോലിനോക്കിവരവെ അന്തരിച്ചുപോയ ശ്രീ. വേലുത്തമ്പിയുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ചെങ്കൽച്ചൂള T. C. 26/1016-ൽ താമസം ശ്രീമതി എം. വിക്ടോറിയ ബോധിപ്പിച്ച അപേക്ഷ പേട്ട വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കററുകൊണ്ടും ടിയാൻ 8-6-1983-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | വള്ളി, എസ്. | മാതാവ് | 80 |
| 2 | എം. വിക്ടോറിയ | ഭാര്യ | 38 |
| 3 | വി. ശെൽവി | മകൾ | 21 |
| 4 | വി. രവി | മകൻ | 19 |
| 5 | വി. വിജയകുമാരി | മകൾ | 10 |
| 6 | വി. ബാബു | മകൻ | 8 |

മേൽപ്പറഞ്ഞ 1—3—4—വരെ കക്ഷികൾ 2-ാം കക്ഷിയുടെ പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷകക്ഷിയായ ശ്രീമതി വിക്ടോറിയായുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(5)

A5-19921/83. 1983 ഒക്ടോബർ 25.

തിരുവനന്തപുരം ആർട്ട്സ് കോളേജിൽ ഡഫേദാർ ആയി ജോലിനോക്കി പെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. കെ. കുഞ്ചുസ്വാമി നാടാരുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽനിന്നും കിട്ടാനുള്ള പെൻഷൻ കുടിശിഖ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ചു കിണവൂർ മുറി മേയ്ക്കോണത്തു പാറവിള വീട്ടിൽ താമസം ശ്രീമതി തങ്കമ്മ ബോധിപ്പിച്ച അപേക്ഷ ചെട്ടിവിളാകം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കററുകൊണ്ടും ടിയാൻ 12-12-1982-ൽ മരിച്ചു പോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | തങ്കമ്മ | ഭാര്യ | 51 |
| 2 | സ്വർണ്ണമ്മ | മകൾ | 33 |
| 3 | വിജയൻ | ,, | 30 |
| 4 | രാജൻ | ,, | 27 |
| 5 | ശോഭന | മകൾ | 24 |
| 6 | ബേബി | ,, | 21 |
| 7 | പ്രസന്ന | ,, | 18 |

മേൽപ്പറഞ്ഞ 3 മുതൽ 7 വരെ കക്ഷികൾ 1-ാം കക്ഷിയുടെ പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നല്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(6)

A5-20171/83. 1983 ഒക്ടോബർ 25.

എഡ്യൂക്കേഷൻ ഡിപ്പാർട്ടുമെന്റിൽ അദ്ധ്യാപകനായി ജോലിനോക്കി പെൻഷൻ വാങ്ങിവരവെ അന്തരിച്ചുപോയ ശ്രീ. K. സുബ്രഹ്മണ്യയ്യരുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽനിന്നും കിട്ടാനുള്ള പെൻഷൻ കുടിശിഖ വാങ്ങുന്നതിനും, കുക്കിംഗ് ഗ്യാസിന്റെ രജിസ്ട്രേഷൻ മാററുന്നതിനും ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് കോട്ടയ്ക്കകത്തു രാമസ്വാമി കോവിൽതെരുവിൽ T. C. 37/375-ൽ താമസം ശ്രീമതി എസ്. പത്മ ബോധിപ്പിച്ച അപേക്ഷ വഞ്ചിയൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണ സർട്ടിഫിക്കററുകൊണ്ടും ടിയാൻ 10-3-1977-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | വയസ്സ് |
|---|---|---|
| എസ്. പത്മ | മകൾ | 26 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല.

അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
തിരുവനന്തപുരം. തഹശീൽദാർ.

## Nedumangad Taluk

പരസ്യം

(1)

ബി3-13931/83. 1983 ഒക്ടോബർ 21.

നെടുമങ്ങാട് താലൂക്കിൽ വിതുര വില്ലേജിൽ കല്ലാറിൽ കോട്ടയ്ക്കകം മുറിയിൽ കുമാരഭവനിൽ ശ്രീ. സദാശിവൻ നായർ മരണമടഞ്ഞതിനാൽ പരേതൻ പേർക്ക് ട്രാവൻകൂർ സ്റ്റേററുബാങ്കിന്റെ വിതുര ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരികെ ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കററ് ലഭിക്കണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി ജി. പത്മാക്ഷിയമ്മ സമർപ്പിച്ച അപേക്ഷ വിതുര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. സദാശിവൻ നായർ 6-12-1980-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ജി. പത്മാക്ഷിയമ്മ | ഭാര്യ | 54 |
| 2 | പി. ലീലാകുമാരി | മകൾ | 35 |
| 3 | എസ്. ശശികുമാരൻ നായർ | മകൻ | 33 |
| 4 | എസ്. ശ്രീകുമാരൻ നായർ | ,, | 25 |
| 5 | പി. കുമാരി അമ്പിളി | മകൾ | 18 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

മേൽപ്പറഞ്ഞവരിൽ 2 മുതൽ 5 വരെ കക്ഷികൾ ഒന്നാം കക്ഷിപേരിൽ അവകാശ സർട്ടിഫിക്കററ് നൽകുന്നത് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്. ആയതിനാൽ ടി അവകാശ സർട്ടിഫിക്കററു ഒന്നാം കക്ഷി ശ്രീമതി ജി. പത്മാക്ഷി അമ്മ പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം

കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കു ശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(2)

ബി3-14027/83. 1983 ഒക്ടോബർ 22.

നെടുമങ്ങാട് താലൂക്കിൽ നെടുമങ്ങാട് വില്ലേജിൽ ചെല്ലാംകോട് മുറിയിൽ ശ്രീവിലാസത്തിൽ ശ്രീമതി സി. പി. ശിവകാമി അമ്മാൾ മലപ്പുറം ജില്ലയിൽപ്പെട്ട വേങ്ങര ഗവൺമെന്റ് യു. പി. സ്കൂളിൽ അദ്ധ്യാപികയായിരിക്കവെ മരണമടഞ്ഞതിനാൽ പരേതയ്ക്ക് വിദ്യാഭ്യാസ വകുപ്പിൽ നിന്നും ലഭിക്കേണ്ട ആനുകൂല്യങ്ങളും മററും വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് പരേതയുടെ മാതാവ് ടിയിൽ ശ്രീമതി ബി. ചിന്നമ്മ സമർപ്പിച്ച അപേക്ഷ നെടുമങ്ങാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീമതി സി. പി. ശിവകാമി അമ്മാൾ 30-6-1983-ൽ മരണമടഞ്ഞതായും പരേതയുടെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ബി. ചിന്നമ്മ | മാതാവ് | |
| 2 | ശ്രീരാജ് | മകൻ | 3½ |

മേൽപ്പറഞ്ഞവരിൽ 2-ാം കക്ഷി മൈനറും ഒന്നാം കക്ഷിയുടെ പരിപൂർണ്ണ സംരക്ഷണയിലുമാണ്. ആയതിനാൽ ടി അവകാശ സർട്ടിഫിക്കററ് ഒന്നാം കക്ഷി ശ്രീമതി ബി. ചിന്നമ്മ പേർക്കു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആ വിവരം ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പരസ്യം പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം നൽകേണ്ടതാണ്. നിശ്ചിത കാലാവധിക്കു ശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(3)

ബി3-11530/83. 1983 ഒക്ടോബർ 21.

നെടുമങ്ങാട് താലൂക്കിൽ കരകുളം വില്ലേജിൽ കഴുനാട് മുറിയിൽ വേലാംകോണം വീട്ടിൽ ശ്രീ. എൻ. ഡേവിഡ് മരണമടഞ്ഞതിനാൽ പരേതന്റെ പേർക്കു ബാങ്കിലുള്ള തുക ലഭിക്കുന്നതിലേക്ക് അവകാശ സർട്ടിഫിക്കററു നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി എ. മറിയ സമർപ്പിച്ച അപേക്ഷ കരകുളം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. ജെ. ഡേവിഡ് 13-6-1983-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | എ. മറിയ | ഭാര്യ | 55 |
| 2 | മറിയപിച്ചി | മകൾ | 38 |
| 3 | ഡേവിഡ് ജപസിംഗ് | മകൻ | 36 |
| 4 | ഡേവിഡ് ശമാലിയേൽ | ,, | 32 |
| 5 | ഡേവിഡ് വില്യം | ,, | 28 |
| 6 | ഡേവിഡ് ലൂക്കോസ് | ,, | 25 |
| 7 | ഡേവിഡ് വിൽസൺ | ,, | 21 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മേൽപ്പറഞ്ഞവരിൽ 2 മുതൽ 7 വരെ കക്ഷികൾ ഒന്നാം കക്ഷിയുടെ പേരിൽ അവകാശ സർട്ടിഫിക്കററു നൽകുന്നത് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്. ആയതിനാൽ ടി അവകാശ സർട്ടിഫിക്കററ് ഒന്നാം കക്ഷി ശ്രീമതി എ. മറിയ പേർക്കു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആ വിവരം ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കു ശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
നെടുമങ്ങാട്.

ജി. സോമൻ ആശാരി,
തഹസീൽദാർ.

## Chirayinkil Taluk

ചിറയിൻകീഴ് താലൂക്ക് കച്ചേരിയിൽനിന്നും പരസ്യം ചെയ്യുന്നത്.

(1)

നമ്പർ ബി6-50/83. 1983 ഒക്ടോബർ 27.

ആററിങ്ങൽ വില്ലേജിൽ ചിററാററുംകര ദേശത്ത് കുഴിവിള പുത്തൻ വീട്ടിൽ ശ്രീ. ആർ. കൃഷ്ണൻ നായർ അന്തരിച്ചുപോയി എന്നും പരേതൻ ആററിങ്ങൽ സഹകരണ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയിൽ താഴെ മാത്രം വരുന്ന തുക തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് വിവരിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി കുഞ്ഞി ചെല്ലമ്മ ബോധിപ്പിച്ച അപേക്ഷ ആററിങ്ങൽ അവനവഞ്ചേരി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. ആർ. കൃഷ്ണൻ നായർ 12-2-1983-ൽ മരണപ്പെട്ടു പോയതായും പരേതൻ ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ (1) ശ്രീമതി കുഞ്ഞി ചെല്ലമ്മയും, സന്താനങ്ങളായ (2) ദേവദാസൻ (27 വയസ്) (3) പ്രഭാകരൻ (25 വയസ്), (4) രാമചന്ദ്രൻ (22 വയസ്), (5) സുമംഗല (20 വയസ്), (6) വിജയകുമാരി (18 വയസ്), (7) രാജൻ (16 വയസ്), (8) അംബിക (12 വയസ്) എന്നിവരും പരേതന്റെ മാതാവ് (9) ശ്രീമതി ലക്ഷ്മിയും മാത്രമാണെന്നും മററവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും മൈനർ സന്താനങ്ങളായ ഏഴും എട്ടും കക്ഷികൾ അപേക്ഷകയുടെ പൂർണ്ണ സംരക്ഷണയിലായതിനാലും, രണ്ടും, മൂന്നും, അഞ്ചും, ആറും, ഒൻപതും കക്ഷികൾ അവരുടെ അവകാശം 1-ാം കക്ഷി പേരിൽ ഒഴിഞ്ഞുകൊണ്ട് മൊഴി രേഖപ്പെടുത്തിയിരിക്കുന്നതിനാലും പരേതൻ ടി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുക തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ ശ്രീമതി കുഞ്ഞി ചെല്ലമ്മയും സ്ഥലത്തില്ലാത്ത പുത്രൻ രാമചന്ദ്രനും മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പററി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

ബി6-107/83. 1983 ഒക്ടോബർ 25.

ചെമ്മരുതി വില്ലേജിൽ മുട്ടപ്പലം ദേശത്ത് കുന്നു വിട്ടുവിള വീട്ടിൽ ശ്രീമതി ചെല്ലമ്മ അമ്മ അന്തരിച്ചുപോയി എന്നും പരേതയ്ക്ക് പെൻഷൻ കുടിശ്ശിക ഇനത്തിൽ കിട്ടുവാനുള്ള 2,500 രൂപയിൽ താഴെ മാത്രം വരുന്ന തുക പെൻഷൻ പേമാസ്ററിൽ നിന്നും ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും വിവരിച്ച് പരേതയുടെ ഭർത്താവ് ടിയിൽ ശ്രീ. എൻ. ഗോപാലപിള്ള ബോധിപ്പിച്ച അപേക്ഷ ചെമ്മരുതി വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീമതി ചെല്ലമ്മ അമ്മ 21-6-1983-ൽ മരണപ്പെട്ടുപോയതായും പരേതയ്ക്ക് ടിയിനത്തിൽ കിട്ടുവാനുള്ള തുക ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതയുടെ ഭർത്താവ് (1) ശ്രീ. എൻ. ഗോപാലപിള്ളയും സന്താനങ്ങളായ (2) വിജയമ്മ 43 വയസ് (3) സുശീല 27 വയസ് (4) വസന്തകുമാരി 23 വയസ് (5) ജയപ്രകാശ് 19 വയസ് എന്നിവരും മാത്രമാണെന്നും മററു അവകാശികൾ ആരും ഇല്ലെന്നും കാണുന്നതിനാലും രണ്ടു മുതൽ അഞ്ചു വരെ കക്ഷികൾ അവരുടെ അവകാശം ഒന്നാം കക്ഷി പേരിൽ ഒഴിഞ്ഞു കൊണ്ട് മൊഴി രേഖപ്പെടുത്തിയിരിക്കുന്നതിനാലും പരേതയ്ക്ക് ടിയിനത്തിൽ കിട്ടുവാനുള്ള തുക ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതയുടെ ഭർത്താവ് ശ്രീ. എൻ. ഗോപാലപിള്ള മാത്രമാണെന്ന്

കാണിച്ച് അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തിയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പററി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

ആററിങ്ങൽ.

എൻ. വാസുദേവൻ,
തഹശീൽദാർ,
ചിറയിൻകീഴ്.

## QUILON DISTRICT

### Quilon Taluk

കൊല്ലം താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

സി2-14099/83. 1983 സെപ്ററംബർ 7.

കൊല്ലം താലൂക്കിൽ, പെരിനാട് വില്ലേജിൽ കുഴിയത്ത് ചേരിയിൽ ചന്ദ്രിക വിലാസത്തിൽ താമസിച്ച് കേരളാ സ്റേററ് റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ ലീഡർ ഹാൻഡ് മെക്കാനിക്കായി ജോലിനോക്കി വരവെ മരണമടഞ്ഞ ശ്രീ. എ. ചെല്ലപ്പന്, കേരളാ സ്റേററ് റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ നിന്നും ലഭിക്കുവാനുള്ള ആനുകൂല്യങ്ങൾ (മൊത്തം ആനുകൂല്യം 2,500 രൂപയിൽ താഴെയാണ്) വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കററ് ലഭിക്കണമെന്നു കാണിച്ച് ടി വീട്ടിൽ ശ്രീമതി എ. കുഞ്ഞുപെണ്ണ് ബോധിപ്പിച്ച അപേക്ഷ പെരിനാട് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി അതിൻപ്രകാരം ശ്രീ. ചെല്ലപ്പൻ 28-2-1983-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | എ. കുഞ്ഞുപെണ്ണ് | ഭാര്യ |
| 2 | സി. ചന്ദ്രിക | മകൾ |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടാം കക്ഷി തന്റെ അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി ആനുകൂല്യങ്ങൾ വാങ്ങാനുള്ള ഏക അവകാശി ഒന്നാം പേരുകാരിയായ ശ്രീമതി എ. കുഞ്ഞുപെണ്ണ് മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധികഴിഞ്ഞും തപാൽമാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(2)

സി2-16691/83. 1983 ഒക്ടോബർ 7.

കൊല്ലം താലൂക്കിൽ കല്ലുവാതുക്കൽ വില്ലേജിൽ വേളമാനൂർ ചേരിയിൽ സുചിപ്പാറയിൽ വീട്ടിൽ താമസിച്ച് സ്വാതന്ത്ര്യസമരഭടൻമാരുടെ പെൻഷൻ വാങ്ങിവരവെ മരണമടഞ്ഞ ശ്രീ. എൻ. വാസുദേവന് ടി പെൻഷൻ കുടിശ്ശിക ഇനത്തിൽ കൊല്ലം കളക്ടർ ആഫീസിൽനിന്നും കിട്ടുവാനുള്ള 555 രൂപ വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കററു ലഭിക്കണമെന്നു കാണിച്ച് ടി വീട്ടിൽ ശ്രീമതി എൻ. അംബുജാക്ഷി ബോധിപ്പിച്ചുവന്ന അപേക്ഷ കല്ലുവാതുക്കൽ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി അതിൻപ്രകാരം ശ്രീ. വാസുദേവൻ 21-4-1983-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എൻ. അംബുജാക്ഷി | ഭാര്യ | [illegible] |
| 2 | ഉഷ | മകൾ | 22 |
| 3 | ജയപ്രകാശ് | മകൻ | 20 |
| 4 | രമണി | മകൾ | 19 |

മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ട്, മൂന്ന്, നാല് കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങാനുള്ള ഏകാവകാശി ഒന്നാംപേരുകാരിയായ ശ്രീമതി എൻ. അംബുജാക്ഷി മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(3)

സി2-17373/83. 1983 ഒക്ടോബർ 14.

കൊല്ലം താലൂക്കിൽ, തൃക്കോവിൽവട്ടം വില്ലേജിൽ ചെന്താപ്പൂർ ചേരിയിൽ നിർമ്മലാസദനത്തിൽ താമസിച്ച്, കാഷ്യൂ കോർപ്പറേഷൻ വക 23-ാംനമ്പർ കമ്പനിയിൽ ജോലി ചെയ്തുവരവെ 8-8-1983-ൽ മരണമടഞ്ഞ ശ്രീ. എൻ. വാസുദേവന്, ടി കമ്പനിയിൽനിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ (മൊത്തം ആനുകൂല്യം 2,500 രൂപയിൽതാഴെയാണ്) വാങ്ങുവാനായി ടി വീട്ടിൽ ശ്രീമതി ജി. പൊന്നമ്മ ബോധിപ്പിച്ചുവന്ന അപേക്ഷ തൃക്കോവിൽവട്ടം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി, അതിൻപ്രകാരം ടി വാസുദേവൻ 8-8-1983-ൽ മരണമടഞ്ഞതായും അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജി. പൊന്നമ്മ | ഭാര്യ | 45 |
| 2 | പി. നിർമ്മലകുമാരി | മകൾ | 26 |
| 3 | പി. താരാകുമാരി | ,, | 24 |
| 4 | വി. നന്ദകുമാർ | മകൻ | 22 |
| 5 | പി. ഗീതാകുമാരി | മകൾ | 22 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ 1, 2, 3, 5 കക്ഷികൾ തങ്ങൾക്കുള്ള അവകാശം 4-ാം പേരുകാരന് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതനു ലഭിക്കുവാനുള്ള ടി ആനുകൂല്യങ്ങൾ വാങ്ങുവാനുള്ള ഏകാവകാശി നാലാം പേരുകാരനായ ശ്രീ. വി. നന്ദകുമാർ മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽമാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

കൊല്ലം.

(ഒപ്പ്)
തഹശീൽദാർ.

## Kottarakkara Taluk

പരസ്യം

(1)

നമ്പർ എ-10-11054/83. 1983 ഒക്ടോബർ 19.

കൊട്ടാരക്കര താലൂക്കിൽ കടയ്ക്കൽ വില്ലേജിൽ കുററിക്കാട് ലീലാ സദനത്തിൽ ലോകേശൻ 21-1-1974-ൽ മരിച്ചുപോയിട്ടുള്ളതാണ്. ടിയാന് കുററിക്കാട് ഫാമിലി വെൽഫയർ സബ്സെൻറർ പണികഴിപ്പിച്ച വകയിൽ ഗവണ്മെൻറിൽ നിന്നും ലഭിക്കുവാനുള്ള 1950 രൂപ കൈപ്പററുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് ടിയാൻെറ ഭാര്യ ശ്രീമതി സത്യഭാമ കൊട്ടാരക്കര താലൂക്ക് തഹശീൽദാർ സമക്ഷം അപേക്ഷ ബോധിപ്പിച്ചതിൻമേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതൻെറ അവകാശികളായി താഴെ പേർ പറയുന്നവർ മാത്രമാണുള്ളതെന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സത്യഭാമ | ഭാര്യ | |
| 2 | സുരേഷ് ബാബു | മകൻ | 21 |
| 3 | സജീവ് കുമാർ | ,, | 15 |
| 4 | ലീന | മകൾ | 13 |
| 5 | കൊച്ചപ്പി നാണി | മാതാവ് | |

പരേതൻെറ പിതാവ് ജീവിച്ചിരിപ്പില്ല. മാതാവും മൂത്തമകനായ സുരേഷ് ബാബുവും തങ്ങൾക്കുള്ള അവകാശം പരേതൻെറ ഭാര്യയായ സത്യഭാമ കൈപ്പററുന്നതിന് സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. പരേതനു ലാലി കുമാർ (അവിവാഹിതൻ) എന്നൊരു മകൻ ഉണ്ടായിരുന്നതും ടിയാൻ 31-8-1982-ൽ മരണപ്പെട്ടുപോയിട്ടുള്ളതുമാകുന്നു. 3, 4 കക്ഷികൾ മൈനറുകളും അപേക്ഷകയുടെ സംരക്ഷണയിലുമാണ്. ആയതിനാൽ ടി തുക കൈപ്പററുന്നതിനുള്ള നിയമാനുസൃത അവകാശി പരേതൻെറ ഭാര്യയും അപേക്ഷാ കക്ഷിയുമായ ടി വീട്ടിൽ ശ്രീമതി സത്യഭാമ മാത്രമാണെന്നു കാണിക്കുന്ന ഒരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം കേരളാ ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തിയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

എ10-11232/83. 1983 ഒക്ടോബർ 19.

കൊട്ടാരക്കര താലൂക്കിൽ ചടയമംഗലം വില്ലേജിൽ നെല്ലിവിള പുത്തൻവീട്ടിൽ പി. എം. ഷാഹുൽ ഹമീദ് 16-5-1983-ൽ മരണപ്പെട്ടുപോയിട്ടുള്ളതാണ്. ടിയാൻ ആയൂർ ബാങ്കിൽ 500 രൂപയ്ക്ക് പണയം വച്ചിരുന്ന സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നു ആവശ്യപ്പെട്ടുകൊണ്ട് പരേതൻെറ ഭാര്യയായ സുബൈദ ബീവി കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചതിൻമേൽ അന്വേഷണവും അവകാശവിചാരണയും നടത്തിയതിൽ പരേതൻെറ അവകാശിയായി താഴെ പേരു പറയുന്നവർ മാത്രമാണെന്നറിയുന്നു.

| പേര് | പരേതനുമായുള്ള ബന്ധം |
|---|---|
| സുബൈദാ ബീവി | ഭാര്യ |

പരേതൻെറ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലായെന്ന് അറിയുന്നു. മക്കൾ ഇല്ല. ആയതിനാൽ പരേതൻ പണയം വച്ചിരുന്ന സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതൻെറ ഭാര്യയും അപേക്ഷാ കക്ഷിയുമായ ടി വീട്ടിൽ സുബൈദാബീവി മാത്രമാണെന്നു കാണിക്കുന്ന ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് പരസ്യം കേരള ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തിയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

എ10-11231/83. 1983 ഒക്ടോബർ 19.

കൊട്ടാരക്കര താലൂക്കിൽ നെടുവത്തൂർ വില്ലേജിൽ പെരുംപട മുകളിൽ ഒ. പെണ്ണിട്ടി 13-6-1983-ൽ മരിച്ചുപോയിട്ടുള്ളതാണ്. ടിയാന് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽനിന്നും കിട്ടാനുള്ള 2,500 രൂപയിൽ താഴെയുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് പരേതൻെറ ഭാര്യയായ ടി വീട്ടിൽ കെ. കാർത്ത്യായനി കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചതിൻമേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതൻെറ അവകാശികളായി താഴെ പേരു പറയുന്നവർ മാത്രമാണെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. കാർത്ത്യായനി | ഭാര്യ | 54 |
| 2 | പി. തുളസീധരൻ | മകൻ | 38 |
| 3 | പി. അംബുജാക്ഷൻ | ,, | 36 |
| 4 | പി. സോമനാഥൻ | ,, | 34 |
| 5 | കെ. വിലാസിനി | മകൾ | 32 |
| 6 | പി. വിജയൻ | മകൻ | 30 |
| 7 | പി. മോഹനൻ | ,, | 28 |
| 8 | ശ്യാമള | മകൾ | 26 |
| 9 | പി. ചന്ദ്രഹാസൻ | മകൻ | 24 |
| 10 | പി. പുഷ്പാംഗദൻ | ,, | 21 |

പരേതൻെറ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. 2 മുതൽ 10 വരെയുള്ള കക്ഷികൾ തങ്ങൾക്കുള്ള അവകാശം അപേക്ഷാ കക്ഷിയും പരേതൻെറ ഭാര്യയുമായ ടി വീട്ടിൽ കാർത്ത്യായനി കൈപ്പററുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ പരേതന് ലഭിക്കാനുള്ള 2,500 രൂപയിൽ താഴെയുള്ള തുക കൈപ്പററുന്നതിനുള്ള നിയമാനുസൃത അവകാശി പരേതൻെറ ഭാര്യയും അപേക്ഷാകക്ഷിയുമായ ടി വീട്ടിൽ ശ്രീമതി കെ. കാർത്ത്യായനി മാത്രമാണെന്നു കാണിക്കുന്ന ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് പരസ്യം കേരളാ ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തിയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(4)

എ10-11053/83. 1983 ഒക്ടോബർ 6.

കൊട്ടാരക്കര താലൂക്കിൽ കടയ്ക്കൽ വില്ലേജിൽ മുതയിൽ തെങ്ങുവിളവീട്ടിൽ ഐഷാബീവി 12-4-1983-ൽ കുരക്കോട്ട് ഗവണ്മെൻറ് എൽ. പി. സ്കൂളിൽ പാർട്ട് ടൈം അറബിക് അദ്ധ്യാപികയായി ജോലി നോക്കി വരവെ മരിച്ചുപോയിട്ടുള്ളതാണ്. ടിയാൾ അവിവാഹിതയായിരുന്നു. പരേതയ്ക്ക് ഗവണ്മെൻറിൽനിന്നും ലഭിക്കുവാനുള്ള 500 രൂപയിൽ താഴെ വരുന്ന തുക കൈപ്പററുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് പരേതയുടെ പിതാവ് അപേക്ഷ ബോധിപ്പിച്ചതിൻമേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതയുടെ അവകാശികളായി താഴെ പേരു പറയുന്നവർ മാത്രമുള്ളതാണെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എ. പിച്ചക്കണ്ണു റാവുത്തർ | പിതാവ് | 68 |
| 2 | അസുമാബീവി | മാതാവ് | 51 |

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 3 | അബ്ദുൾ വാഹിദ് | സഹോദരൻ (വിവാഹിതൻ) | 33 |
| 4 | സൈനബീവി | സഹോദരി (വിവാഹിത) | 31 |
| 5 | ഹംസ | സഹോദരൻ | 25 |

പരേതയുടെ മാതാവും സഹോദരങ്ങളുമായ 2 മുതൽ 5 വരെയുള്ള കക്ഷികൾ തങ്ങൾക്കുള്ള അവകാശം പരേതയുടെ പിതാവും അപേക്ഷാകക്ഷിയുമായ ടി വീട്ടിൽ ശ്രീ. എം. പിച്ചക്കണ്ണു റാവുത്തർ വാങ്ങിച്ചെടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ പരേതയ്ക്ക് ഗവൺമെന്റിൽനിന്നും ലഭിക്കുവാനുള്ള 500 രൂപയിൽ താഴെവരുന്ന തുക കൈപ്പറ്റുന്നതിന് പിതാവും അപേക്ഷാ കക്ഷിയുമായ ടി വീട്ടിൽ ശ്രീ. എം. പിച്ചക്കണ്ണു റാവുത്തർ മാത്രമാണെന്ന് കാണിക്കുന്ന ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ഏതെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും, തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
കൊട്ടാരക്കര. തഹശീൽദാർ.

---

പത്തനാപുരം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്

(1)

No. C2-6441/83. 1983 ഒക്ടോബർ 11.

പത്തനാപുരം താലൂക്കിൽ ഇടമൺ വില്ലേജിൽ തോട്ടത്തിൽ വീട്ടിൽ ശ്രീമതി സി. കുട്ടി 16-3-1983-ൽ മരിച്ചുപോയതായും പരേതയുടെ പേരിൽ ഉള്ള ഉറുകുന്നു A.R.D.No 336-ാം നമ്പർ റേഷൻകടയുടെ ലൈസൻസ് മാറ്റി കിട്ടുന്നതിനുവേണ്ടി പരേതയുടെ മകൻ T.K. സുന്ദരേശൻ സമർപ്പിച്ച അപേക്ഷയിന്മേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്ന് കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | V. രാജൻ | മകൻ | 40 |
| 2 | T.K. വിജയൻ | " | 38 |
| 3 | T.K. വിലാസിനി | മകൾ | 33 |
| 4 | T.K. സുന്ദരേശൻ | മകൻ | 31 |

1 മുതൽ 3 വരെ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷകനും 4-ാം അവകാശിയുമായ T. K. സുന്ദരേശൻ പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകനും പരേതയുടെ മകനുമായ ശ്രീ.T.K. സുന്ദരേശൻ പരേതയ്ക്ക് സിവിൽ സപ്ലൈ ഡിപ്പാർട്ടുമെന്റിൽ നിന്നും കിട്ടുവാനുള്ള എല്ലാ അവകാശങ്ങൾക്കും അവകാശിയാണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

No. C2-6915/83. 1983 ഒക്ടോബർ 11.

പത്തനാപുരം താലൂക്കിൽ അറക്കൽ വില്ലേജിൽ വിളയിൽ വീട്ടിൽ എസ്. രാഘവൻപിള്ള 28-4-1983-ൽ മരിച്ചുപോയതായും പരേതന് കേരളാ സ്റ്റേറ്റ് റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ നിന്നും കിട്ടുവാനുള്ള പെൻഷൻ കിട്ടുന്നതിനും മററുമായി അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി കെ. ലക്ഷ്മിക്കുട്ടിഅമ്മ സമർപ്പിച്ച അപേക്ഷയിന്മേൽ അന്വേഷണം നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കെ. ലക്ഷ്മിക്കുട്ടിയമ്മ | ഭാര്യ | 56 |
| 2 | ആർ. മണിയൻപിള്ള | മകൻ | 29 |
| 3 | എൽ. സരളകുമാരി | മകൾ | 25 |
| 4 | ആർ. രാധാകൃഷ്ണപിള്ള | മകൻ | 23 |

2 മുതൽ 4 വരെ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷക പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷയും പരേതന്റെ ഭാര്യയുമായ ശ്രീമതി കെ. ലക്ഷ്മിക്കുട്ടിഅമ്മ പരേതന്റെ അവകാശിയാണെന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കികൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

No.C2-6918/83. 1983 ഒക്ടോബർ 1.

പത്തനാപുരം താലൂക്കിൽ പുനലൂർ വില്ലേജിൽ കലയനാട് ചരുവിള വീട്ടിൽ ശ്രീ. ഒ. നാരായണൻ 13-9-1983-ൽ മരിച്ചുപോയതായും പരേതന് ബാങ്കിൽ നിക്ഷേപം ഉണ്ടായിരുന്ന തുക തിരിച്ചെടുക്കുന്നതിന് അവകാശസർട്ടിഫിക്കററ് കിട്ടണമെന്നും കാണിച്ച് പരേതന്റെ മകൻ ശ്രീ. എൻ. രാഘവൻ സമർപ്പിച്ച അപേക്ഷയിന്മേൽ അന്വേഷണം നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | എൻ. രാഘവൻ | മകൻ | 37 |
| 2 | രാമനി | മകൾ | 32 |
| 3 | നാരായണി | " | 28 |
| 4 | ശശിധരൻ | മകൻ | 26 |
| 5 | ഇന്ദിര | മകൾ | 23 |
| 6 | സുധ | " | 21 |

പരേതന്റെ ഭാര്യയും അപേക്ഷകന്റെ മാതാവ് ലക്ഷ്മിയും നേരത്തെ മരിച്ചുപോയിട്ടുള്ളതാണ്. 2 മുതൽ 6 വരെ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷകൻ പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകനും പരേതന്റെ മകനുമായ ശ്രീ. എൻ. രാഘവൻ പരേതന് ബാങ്കിൽ നിന്നും കിട്ടുവാനുള്ള തുകയ്ക്ക് അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(4)

No. C2-6527/83. 1983 സെപ്റ്റംബർ 1.

പത്തനാപുരം താലൂക്കിൽ ഏരൂർ വില്ലേജിൽ അയിലറ പാറവിള പുത്തൻവീട്ടിൽ ശ്രീ. കെ. മാധവൻ സർക്കാർ സർവ്വീസിൽ ഫുൾടൈം സ്വീപ്പർ ആയി ജോലി നോക്കിവരവെ 21-7-1983-ൽ മരിച്ചുപോയതായും പരേതന് സർക്കാരിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി കുഞ്ഞിക്കുട്ടി സമർപ്പിച്ച അപേക്ഷയിന്മേൽ ഏരൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കുഞ്ഞിക്കുട്ടി | ഭാര്യ | 48 |
| 2 | ഭാരതി | മകൾ | 32 |
| 3 | സാവിത്രി | ,, | 24 |
| 4 | ലക്ഷ്മി | ,, | 22 |
| 5 | വാസന്തി | ,, | 20 |
| 6 | സുമതി | ,, | 16 |
| 7 | ആദിച്ച | മാതാവ് | 85 |

2 മുതൽ 5 വരെ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷകപേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. 6-ാം അവകാശി മൈനറും മാതാവിന്റെ സംരക്ഷണയിലുമാണ്. 7-ാം അവകാശി അവർക്കുള്ള അവകാശം അപേക്ഷകപേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി കുഞ്ഞിക്കുട്ടി പരേതന് സർക്കാരിൽ നിന്നും കിട്ടുവാനുള്ള എല്ലാ ആനുകൂല്യങ്ങൾക്കും അവകാശിയാണെന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽമാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,
പത്തനാപുരം.

എം. ജോർജ് ഈപ്പൻ,
തഹശിൽദാർ.

# PATHANAMTHITTA DISTRICT

## Kozhencherry Taluk

പരസ്യം

(1)

ബി6-8630/83. 1983 സെപ്റ്റംബർ 5.

കോഴഞ്ചേരി താലൂക്കിൽ വള്ളിക്കോട് വില്ലേജിൽ വാഴമുട്ടം മുറിയിൽ ഇടത്തറ പുത്തൻ വീട്ടിൽ ഐപ്പു വർഗ്ഗീസ് 3-7-1979-ൽ മരിച്ചുപോയി എന്നും ടിയാൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ മല്ലശ്ശേരി ബ്രാഞ്ചിൽ നിക്ഷേപിച്ചിട്ടുള്ള ഉദ്ദേശം 1,200 രൂപ തിരികെ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നും കാണിച്ച് പരേതന്റെ മകൻ ടി വീട്ടിൽ ജോർജ്ജ് വർഗീസ് ബോധിപ്പിച്ച അപേക്ഷ വള്ളിക്കോട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ അടിയിൽ പേരുവിവരം പറയുന്നവർ ആണെന്നു അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ജോർജ്ജ് വർഗീസ് | മകൻ |
| 2 | പൊന്നമ്മ ജോർജ്ജ് | മകൾ |
| 3 | ശോശാമ്മ ജോൺ | ,, |
| 4 | മറിയാമ്മ യോഹന്നാൻ | ,, |
| 5 | അന്നമ്മ ജോൺ | ,, |

ഭാര്യ റാഹേലമ്മ നേരത്തെ മരിച്ചുപോയിട്ടുള്ളതാണ്. പെൺമക്കൾ 4 പേരെയും ക്രിസ്തീയ മതാചാരപ്രകാരം വിവാഹം കഴിച്ചയച്ചിട്ടുള്ളതും അവർ അന്യഭവനങ്ങളിൽ താമസവുമാണ്.

ആയതിനാൽ ടി ഇനത്തിൽ കിട്ടാനുള്ളതുക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റു പരേതന്റെ മകൻ ശ്രീ. ജോർജ്ജു വർഗീസ് പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(2)

B6-8747/83. 1983 ഒക്ടോബർ 13.

കോഴഞ്ചേരി താലൂക്കിൽ ഇലന്തൂർ വില്ലേജിൽ കരമ്പാല പ്ലാംമൂട്ടിൽ വീട്ടിൽ സ്കറിയ ചാക്കോ 5-6-1983-ൽ മരിച്ചുപോയി എന്നും ടിയാന് പെൻഷൻ കുടിശിക, ഗ്രാറ്റുവിറ്റി ഇനത്തിൽ ലഭിക്കുവാനുള്ള തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നും കാണിച്ച് പരേതന്റെ സഹോദരൻ സ്കറിയാ വറുഗീസ് ബോധിപ്പിച്ച അപേക്ഷ ഇലന്തൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശിയായി ഏക സഹോദരൻ സ്കറിയാ വറുഗീസ് മാത്രമാണുള്ളതെന്ന് അറിവായിരിക്കുന്നു. പരേതൻ അവിവാഹിതനായിരുന്നു. മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. ആകയാൽ ടി ഇനത്തിൽ ലഭിക്കുവാനുള്ള തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ശ്രീ. സ്കറിയാ വറുഗീസ് പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(3)

B6-8024/83. 1983 ഒക്ടോബർ 13.

കോഴഞ്ചേരി താലൂക്കിൽ വള്ളിക്കോട് വില്ലേജിൽ കൈപ്പട്ടൂർ മുറിയിൽ കോടിയാട്ടു പുത്തൻ വീട്ടിൽ കോശി വറുഗീസ് 28-1-1983-ൽ മരിച്ചുപോയി എന്നും ടിയാളിന്റെ പേരിൽ നടത്തിക്കൊണ്ടിരുന്ന റൈസ് മില്ലിന്റെ (ഉദ്ദേശം 2,500 രൂപ വിലപിടിപ്പുള്ള) ലൈസൻസ് തന്റെ പേരിൽ ആക്കി കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ഏലിയാമ്മ വറുഗീസ് ബോധിപ്പിച്ച അപേക്ഷ വള്ളിക്കോട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ അടിയിൽ പേരുവിവരം പറയുന്നവർ ആണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ഏലിയാമ്മ വറുഗീസ് | ഭാര്യ |
| 2 | കെ. വി. കുഞ്ഞമ്മ | മകൾ |
| 3 | കെ. വി. കോശി | മകൻ |
| 4 | ജോർജ്ജ് വർഗീസ് | ,, |

രണ്ടാം പേരുകാരി മകളെ ക്രിസ്തീയ മതാചാരപ്രകാരം വിവാഹം കഴിപ്പിച്ച് അന്യഭവനത്തിൽ താമസമാണ്. ആൺമക്കൾ രണ്ടുപേരും ടി റൈസ്‌മില്ലിന്റെ അവകാശം പരേതന്റെ ഭാര്യയും ശേഷം പേരുകാരുടെ മാതാവുമായ ശ്രീമതി ഏലിയാമ്മ വറുഗീസ് പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

ആകയാൽ ടി റൈസ്മില്ലിന്റെ അവകാശം പേരിലാക്കി കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് പരേതന്റെ ഭാര്യ ശ്രീമതി ഏലിയാമ്മ വറുഗീസ് പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(4)

ബി6-9758/83. 1983 ഒക്ടോബർ 13.

കോഴഞ്ചേരി താലൂക്കിൽ മല്ലപ്പുഴശ്ശേരി വില്ലേജിൽ ഐമാലി കിഴക്കും മുറിയിൽ ഇടപ്പള്ളിൽ മഠത്തിൽ

വീട്ടിൽ ശ്രീ. എൻ. വാസുദേവനുണ്ണി 10-1-1983 ൽ മരിച്ചുപോയി എന്നും ടിയാന് ലഭിക്കുവാനുള്ള ശമ്പള കുടിശികയും, ടിയാന്റെ പേരിൽ പത്തനംതിട്ട കോ-ഓപ്പറേറ്റീവ് ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള തുകയും ഉൾപ്പെടെ ഉദ്ദേശം 2,000 രൂപ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി സാവിത്രിഅമ്മ ബോധിപ്പിച്ച അപേക്ഷ ഓമല്ലൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ച് വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ അടിയിൽ പേരുവിവരം പറയുന്നവർ ആണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | സാവിത്രിഅമ്മ | മാതാവ് |
| 2 | നീലകണ്ഠരു നാരായണരു | പിതാവ് |
| 3 | സാവിത്രിഅമ്മ | ഭാര്യ |
| 4 | രമേശ് | മകൻ |
| 5 | ദീപ | ,, |
| 6 | പ്രഭ | ,, |

മാതാപിതാക്കളും, മൂത്തമകളും ടി ഇനങ്ങളിൽ കിട്ടുവാനുള്ള തുക, പരേതന്റെ ഭാര്യ ശ്രീമതി സാവിത്രിയമ്മ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ഇളയ മക്കൾ രണ്ടുപേരും (അഞ്ചും ആറും പേരുകാർ) മൈനറുകളാണ്. മൈനറിന്റെ സംരക്ഷണം മാതാവിനാകയാൽ ടി ഇനങ്ങളിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് പരേതന്റെ ഭാര്യ ശ്രീമതി സാവിത്രിഅമ്മ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

താലൂക്കാഫീസ്,
കോഴഞ്ചേരി.

(ഒപ്പ്)
തഹസീൽദാർ,
പത്തനംതിട്ട.

## Ranni Taluk

പരസ്യം

(1)

No. Cl-194/83. 1983 ഒക്ടോബർ 25.

റാന്നി താലൂക്കിൽ ചിറ്റാർസീതത്തോട് വില്ലേജിൽ സീതത്തോട് വടക്കേവീട്ടിൽ ചാക്കോ 7-5-1983-ൽ മരിച്ചുപോയി എന്നും ടിയാന് ഇലക്ട്രിസിറ്റി ബോർഡിൽ നിന്നും ലഭിക്കുവാനുള്ള ഉദ്ദേശം 2,500 രൂപായിൽ കവിയാത്ത തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി ഏലിയാമ്മ ചാക്കോ ബോധിപ്പിച്ച അപേക്ഷ ചിറ്റാർ സീതത്തോട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരുവിവരം പറയുന്നവർ ആണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഏലിയാമ്മ ചാക്കോ | ഭാര്യ | 38 |
| 2 | മറിയാമ്മ ചാക്കോ | മകൾ | 19 |
| 3 | തോമസ്സ് ചാക്കോ | മകൻ | 16 |
| 4 | മാത്യു ചാക്കോ | ,, | 11 |
| 5 | മിനി ചാക്കോ | മകൾ | 9 |

മുകളിൽ വിവരിച്ചവരിൽ 2-ാം കക്ഷി ടി ഇനത്തിൽ കിട്ടുവാനുള്ള തുക പരേതന്റെ ഭാര്യയും 2-ാം കക്ഷിയുടെ മാതാവ് ഏലിയാമ്മ ചാക്കോ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. 3 മുതൽ 5 വരെയുള്ള കക്ഷികൾ മൈനറുകളും 1-ാം കക്ഷിയുടെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നവരുമാകുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. ആയതിനാൽ മേൽപറഞ്ഞ ഇനങ്ങളിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിനു ഒരു അവകാശ സർട്ടിഫിക്കറ്റ് ശ്രീമതി ഏലിയാമ്മ ചാക്കോ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം. താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(2)

റഫ്. സി1-129/83. 1983 ഒക്ടോബർ 22.

പത്തനംതിട്ട ജില്ലയിൽ റാന്നി താലൂക്കിൽ അയിരൂർ വില്ലേജിൽ കാഞ്ഞിറ്റുകര മുറിയിൽ അരീക്കത്തായിൽ വീട്ടിൽ ശ്രീ. എം. എൻ. രാഘവൻ കേരളാ സ്റ്റേറ്റ് ഇലക്ട്രിസിറ്റി ബോർഡിൽ സെക്കന്റ് ഗ്രേഡ് ഓവർസീയർ ആയി ജോലിനോക്കിവരവെ 1983 ആഗസ്റ്റ് മാസം 1-ാം തീയതി മരിച്ചുപോയിട്ടുള്ളതും, ടിയാന്റെ മരണശേഷം കേരളാ സ്റ്റേറ്റ് ഇലക്ട്രിസിറ്റി ബോർഡിൽ നിന്നും ബോണസ് ശമ്പളകുടിശ്ശിക മറ്റ് ആനുകൂല്യങ്ങൾ എന്നീ ഇനങ്ങളിൽ 2,50) രൂപയിൽ കുറവുള്ള തുക കിട്ടുവാൻ ഉണ്ടെന്നും ആയത് വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് ലഭിക്കുന്നതിനുംമറ്റുംവേണ്ടി ടി പരേതന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി ടി. കെ. പൊന്നിഅമ്മ ബോധിപ്പിച്ച അപേക്ഷയെപ്പറ്റി അയിരൂർ വില്ലേജ് ആഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരുവിവരം പറയുന്നവർ ഉണ്ടെന്ന് അറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ മരിച്ചുപോയിട്ടുള്ളതാകുന്നു. അവകാശികളിൽ മക്കളായ ഷാജിയും, ഓമനയും പ്രായപൂർത്തിയായവരും ശോഭനയും, സുരേഷും മൈനറുകളും, മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതാണ്. മക്കളായ ഷാജിയും ഓമനയും അവർക്കുള്ള അവകാശതുക മാതാവായ റ്റി. കെ. പൊന്നിഅമ്മ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തി തന്നിട്ടുള്ളതുമാകുന്നു. ആയതിനാൽ കേരളാ സ്റ്റേറ്റ് ഇലക്ട്രിസിറ്റി ബോർഡിൽ നിന്നും ലഭിക്കുവാനുള്ള 2,500 രൂപയിൽ കവിയാത്തതായുള്ള തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ശ്രീമതി റ്റി. കെ. പൊന്നിയമ്മയുടെ പേരിൽ കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം. താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

റ്റി. റ്റി. ഈശോ,
തഹസീൽദാർ.

റാന്നി.

## Adoor Taluk

അടൂർ താലൂക്കു കച്ചേരിയിൽനിന്നും പരസ്യം ചെയ്യുന്നത്.

(1)

നമ്പർ 8145/83/സി4. 1983 ഒക്ടോബർ 4.

അടൂർ താലൂക്കിൽ തോന്നല്ലൂർ വില്ലേജിൽ മുട്ടം മുറിയിൽ മുട്ടത്തു പടിഞ്ഞാറ്റതിൽവീട്ടിൽ ശ്രീ. എൻ. ഗോപാലപിള്ള 23-6-1983-ൽ മരിച്ചുപോയിട്ടുള്ളതായി കാണുന്നു. പരേതനു പന്തളം മന്നം ഷുഗർ മില്ലിൽ നിന്നും ലഭിക്കുവാനുള്ള ഉദ്ദേശം 2,500 രൂപയോളം വരുന്ന ആനുകൂല്യങ്ങൾ വാങ്ങിയെടുക്കുന്നതിനുള്ള

നിയമാനുസൃതാവകാശി പരേതന്റെ ഭാര്യയായ ശ്രീമതി സുമതിക്കുട്ടി അമ്മ ആണെന്നു കാണിച്ചു അവകാശ സർട്ടിഫിക്കറ്റു കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ തോന്നല്ലൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സുമതിക്കുട്ടി അമ്മ | ഭാര്യ | 42 |
| 2 | പത്മനാഭപിള്ള | പിതാവ് | 81 |
| 3 | ലക്ഷ്മിയമ്മ | മാതാവ് | 76 |
| 4 | ജി. രാജേന്ദ്രൻ നായർ | മകൻ | 21 |
| 5 | വിജയകുമാർ | ,, | 19 |
| 6 | അജയകുമാർ | ,, | 16 |

ഇതിൽ രണ്ടുമുതൽ അഞ്ചുവരെയുള്ള കക്ഷികൾ അവരുടെ അവകാശം ഒന്നാം കക്ഷിക്കുവേണ്ടി ഒഴിഞ്ഞു സ്റ്റേറ്റുമെന്റു കൊടുത്തിട്ടുള്ളതാണ്. ബാക്കി ആറാം കക്ഷി മൈനറും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാണ്. ആയതിനാൽ പരേതനു മന്നം ഷുഗർ മില്ലിൽനിന്നും ലഭിക്കുവാനുള്ള തുക വാങ്ങി എടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ ഭാര്യയായ ശ്രീമതി സുമതിക്കുട്ടി അമ്മ ആണെന്നു കാണിച്ചു അവകാശ സർട്ടിഫിക്കറ്റു കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയതു ഈ പരസ്യം കേരളാ ഗവൺമെന്റു ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ 8631/83/സി4. 1983 ഒക്ടോബർ 4.

അടൂർ താലൂക്കിൽ അടൂർ വില്ലേജിൽ പന്നിവിഴ മുറിയിൽ വരിക്കവേലിൽ വീട്ടിൽ സഹദേവൻ നായർ 1981 ജൂലൈ മാസം 29-ാം തീയതി സൗദിഅറേബ്യയിൽ വച്ചു മരിച്ചുപോയിട്ടുള്ളതാകുന്നു. പരേതനു സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ അടൂർ ബ്രാഞ്ചിൽ 5029-ാം നമ്പർ അക്കൗണ്ടുപ്രകാരം നിക്ഷേപിച്ചിട്ടുള്ള 1,500 രൂപ വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ ഭാര്യയായ ശ്രീമതി എ. ആർ. രാജമ്മ ആണെന്നു കാണിച്ചു അവകാശ സർട്ടിഫിക്കറ്റു കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ അടൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എ. ആർ. രാജമ്മ | ഭാര്യ | |
| 2 | പി. എസ്. ഉമേഷ് | മകൻ | 10 |
| 3 | ദീപ എസ്. നായർ | മകൾ | 9 |

ഇതിൽ രണ്ടും മൂന്നും കക്ഷികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നവരുമാണ്. ആയതിനാൽ പ്രസ്തുത തുക ടി ബാങ്കിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ ഭാര്യയായ ശ്രീമതി എ. ആർ. രാജമ്മ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റു കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ 8632/83/സി4. 1983 ഒക്ടോബർ 4.

അടൂർ താലൂക്കിൽ കൂടൽ വില്ലേജിൽ ടി മുറിയിൽ തെക്കേക്കുറ്റത്തിൽ വീട്ടിൽ ശ്രീ. കരുണാകരൻ 27-9-1981-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതന് കൂടൽ ഫെഡറൽ ബാങ്കിൽ നിക്ഷേപിച്ചിരുന്ന 1457-ാം നമ്പർ അക്കൗണ്ടുപ്രകാരം 506.5 രൂപയും 1000 രൂപയുടെ 5625-ാം നമ്പരിലുള്ള 10 ഗ്രാം സ്വർണ്ണപണയവും തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ ഭാര്യയായ ശ്രീമതി ചെല്ലമ്മ ആണെന്നു കാണിച്ചു അവകാശ സർട്ടിഫിക്കറ്റു കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ കൂടൽ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ചെല്ലമ്മ | ഭാര്യ | |
| 2 | സഹദേവൻ | മകൻ | 22 |
| 3 | റ്റി. കെ. പ്രസന്നൻ | ,, | 19 |
| 4 | പ്രസന്നകുമാരി | മകൾ | 15 |
| 5 | പി. കെ. വിജകുമാരി | ,, | 12 |
| 6 | പി. കെ. നാരായണി | മാതാവ് | |

ഇതിൽ രണ്ടും മൂന്നും ആറും കക്ഷികൾ ഒന്നാം കക്ഷിയുടെ പേരിൽ അവകാശം ഒഴിഞ്ഞ് സ്റ്റേറ്റ്മെന്റ് കൊടുത്തിട്ടുള്ളതാണ്. ബാക്കി നാലും അഞ്ചും കക്ഷികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നവരുമാണ്. ആയതിനാൽ പ്രസ്തുത തുകയും പണയവും ടി ബാങ്കിൽനിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ ഭാര്യയായ ശ്രീമതി ചെല്ലമ്മ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റു കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റു ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(4)

നമ്പർ 7358/83/സി4. 1983 ഒക്ടോബർ 14.

അടൂർ താലൂക്കിൽ പെരിങ്ങനാട് വില്ലേജിൽ കടുവാറമുറിയിൽ കൊച്ചുഴികത്തുവീട്ടിൽ ശ്രീ. സി. റ്റി. ജേക്കബ് 1983 ജൂൺമാസം 22-ാം തീയതി മരിച്ചുപോയിട്ടുള്ളതാണ്. പരേതന് പെൻഷൻ വകയിൽ കിട്ടുവാനുള്ള 200 രൂപ ഗവൺമെന്റിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയായ ശ്രീമതി എം. ജി. തങ്കമ്മ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ പെരിങ്ങനാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | |
|---|---|---|---|
| 1 | എം. ജി. തങ്കമ്മ | ഭാര്യ | |
| 2 | വത്സാ ജേക്കബ് | മകൾ | (അവിവാഹിത) |
| 3 | ലൈലാ ജേക്കബ് | ,, | ,, |
| 4 | സൂസി ജേക്കബ് | ,, | (വിവാഹിത) |
| 5 | മേരി ജേക്കബ് | ,, | ,, |

ഇതിൽ രണ്ടും മൂന്നും കക്ഷികൾ ഒന്നാം കക്ഷി പേരിൽ അവകാശം ഒഴിഞ്ഞ് സ്റ്റേറ്റ്മെന്റ് കൊടുത്തിട്ടുള്ളതാണ്. ബാക്കി നാലും അഞ്ചും കക്ഷികളെ ക്രിസ്തീയ നിയമപ്രകാരം വിവാഹം കഴിപ്പിച്ചയച്ചിട്ടുള്ളതാണ്. ആയതിനാൽ പ്രസ്തുത പെൻഷൻ തുക

ഗവൺമെന്റിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ ഭാര്യയായ ശ്രീമതി എം. ജി. തങ്കമ്മ ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(5)

നമ്പർ 8079/83/സി4. 1983 സെപ്റ്റംബർ 9.

അടൂർ താലൂക്കിൽ അങ്ങാടിക്കൽ തെക്കേക്കര മുറിയിൽ പറണർമുരുപ്പേൽ മാർഗ്ഗവി അമ്മ 25-5-1983-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതയ്ക്ക് ചന്ദനപ്പള്ളി ഫെഡറൽ ബാങ്കിന്റെ ശാഖയിൽ 2,000 രൂപയ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതയുടെ പുത്രിയായ ശ്രീമതി സരസമ്മയാണെന്ന് കാണിച്ച് ഒരു അവകാശസർട്ടിഫിക്കറ്റ് കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ അങ്ങാടിക്കൽ വില്ലേജാഫീസർ മുഖേന അന്വേഷണ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതയുടെ അവകാശികൾ എന്ന് കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി സരസമ്മ | മകൾ | 40 |
| 2 | ഭവാനി കുഞ്ഞമ്മ | ,, | 37 |
| 3 | അമ്മിണി കുഞ്ഞമ്മ | ,, | 35 |
| 4 | ലക്ഷ്മി കുഞ്ഞമ്മ | ,, | 33 |
| 5 | ചന്ദ്രമതി കുഞ്ഞമ്മ | ,, | 32 |
| 6 | രാജമ്മ കുഞ്ഞമ്മ | ,, | 31 |
| 7 | ഓമന കുഞ്ഞമ്മ | ,, | 27 |
| 8 | ശ്രീമതി കുഞ്ഞമ്മ | ,, | 24 |

ഇതിൽ രണ്ടു മുതൽ 8 വരെയുള്ള കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം കക്ഷി പേരിൽ ഒഴിഞ്ഞ് സ്റ്റേറ്റ്മെന്റ് കൊടുത്തിട്ടുള്ളതാണ്. ആയതിനാൽ പ്രസ്തുത പണയം ടി ബാങ്കിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതയുടെ പുത്രിയായ ശ്രീമതി P.K. സരസമ്മയാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(6)

നമ്പർ 8683/83/സി4. 1983 ഒക്ടോബർ 7.

അടൂർ താലൂക്കിൽ കൂടൽ വില്ലേജിൽ കലഞ്ഞൂർ മുറിയിൽ കൊട്ടിയാട്ടു പുത്തൻ വീട്ടിൽ ശ്രീമതി കെ. ബി. സുകുമാരിക്കുട്ടി 11-7-1983-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതയ്ക്ക് സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പത്തനാപുരം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 1,100 രൂപ തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതയുടെ ഭർത്താവായ ശ്രീ. കെ. ആർ. ഭാർഗ്ഗവൻ നായർ ആണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കറ്റു കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ കൂടൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതയുടെ അവകാശികൾ എന്ന് കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. ആർ. ഭാസ്കരൻ നായർ | ഭർത്താവ് | |
| 2 | കെ. ബി. ബൈജു | മകൻ | 16 |
| 3 | കെ. ബി. ബിനു | ,, | 12 |
| 4 | നാണുപിള്ള | പിതാവ് | |

ഇതിൽ രണ്ടും മൂന്നും കക്ഷികൾ മൈനറുകളും പിതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാണ്. നാലാം കക്ഷി 1-ാം കക്ഷി പേരിൽ ഒഴിഞ്ഞ് സ്റ്റേറ്റ്മെന്റ് കൊടുത്തിട്ടുമുണ്ട്. ആയതിനാൽ പ്രസ്തുത നിക്ഷേപതുക സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പത്തനാപുരം ശാഖയിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതയുടെ ഭർത്താവായ ശ്രീ. കെ. ആർ. ഭാസ്കരൻ നായർ ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയതു ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(7)

നമ്പർ 5515/83/സി4. 1983 ആഗസ്റ്റ് 29.

കുന്നത്തൂർ താലൂക്കിൽ ഏനാദിമംഗലം വില്ലേജിൽ പുതങ്കര മുറിയിൽ പുലിയണ്ണാൻ വീട്ടിൽ ശ്രീ. പി. കെ. ഉണ്ണുണ്ണി പുതങ്കര ജി. ജി. എച്ച് യു. പി. സ്കൂളിൽ അദ്ധ്യാപകനായിരിക്കെ 30-4-1983-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതന് ഗവൺമെന്റിൽ നിന്നും കിട്ടുവാനുള്ളതും ബാങ്ക് ഡിപ്പോസിറ്റും ഉൾപ്പെടെ ഉദ്ദേശം 2,500 രൂപയോളം വരുന്ന തുക വാങ്ങുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ ഭാര്യയായ ശ്രീമതി മറിയാമ്മ ഏലിയാമ്മ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ അവകാശവിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ശ്രീമതി മറിയാമ്മ ഏലിയാമ്മ | ഭാര്യ |
| 2 | ,, ആനിയമ്മ | മകൾ (വിവാഹിത) |
| 3 | ,, കുമാരി | മകൾ (അവിവാഹിത) |
| 4 | രാജൻ | മകൻ (അവിവാഹിതൻ) |
| 5 | ബാബു തരകൻ | മകൻ |
| 6 | സൂസൺ തരകൻ | മകൾ |

ഇതിൽ 1 മുതൽ 5 വരെയുള്ളവർ മേജറും അവരവരുടെ അവകാശം 1-ാം കക്ഷി പേരിൽ ഒഴിഞ്ഞ് സ്റ്റേറ്റ്മെന്റ് കൊടുത്തിട്ടുള്ളതാണ്. ബാക്കി 5-ാം പേരുകാരി മൈനറുമാകുന്നു. ആയതിനാൽ പ്രസ്തുത ബാങ്ക് ഡിപ്പോസിറ്റ് തുകയും ഗവൺമെന്റിൽ നിന്നും കിട്ടുവാനുള്ള തുകയും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ ഭാര്യയായ ശ്രീമതി മറിയാമ്മ ഏലിയാമ്മയാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
അടൂർ.

ബി. എസ്. മാവോജി,
തഹസീൽദാർ.

